Kerala Gazette No. 29 dated 17th July 1984.
PART II

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ. 1573/എൽ.എ.4എ/84.

തിരുവനന്തപുരം, 1984 മാർച്ച് 7.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള ചുമട്ടുതൊഴിലാളി (ഭേദഗതി) ബിൽ ഉദ്ദേശ കാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ഡത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ: ആർ. പ്രസന്നൻ,
നിയമസഭാ സെക്രട്ടറി.

G. 1091/MC.

# 1984-ലെ കേരള ചുമട്ടുതൊഴിലാളി (ഭേദഗതി) ബിൽ

## 1978-ലെ കേരള ചുമട്ടുതൊഴിലാളി ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുള്ള

## ഒരു

## ബിൽ

പീഠിക.—ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി 1978-ലെ കേരള ചുമട്ടുതൊഴിലാളി ആക്റ്റ് ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇന്ത്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിഅഞ്ചാം സംവത്സരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്റ്റിന് 1984-ലെ കേരള ചുമട്ടുതൊഴിലാളി (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് ഉടൻതന്നെ പ്രാബല്യത്തിൽ വരുന്നതാണ്.

2. 7-ാം വകുപ്പിന്റെ ഭേദഗതി.—1978-ലെ കേരള ചുമട്ടുതൊഴിലാളി ആക്റ്റ് (1980-ലെ 20) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 7-ാം വകുപ്പിൽ (1)-ാം ഉപവകുപ്പ് വിട്ടുകളയേണ്ടതാണ്.

3. 42എ എന്ന പുതിയ വകുപ്പ് ചേർക്കൽ.—പ്രധാന ആക്റ്റ് 42-ാം വകുപ്പിനുശേഷം താഴെപ്പറയുന്ന വകുപ്പ് കൂട്ടിച്ചേർക്കേണ്ടതാണ്, അതായത്:—

"42എ. ചില സ്ഥാപനങ്ങൾക്ക് ആക്റ്റ് ബാധകമാകുന്നതല്ലെന്ന്.—ഈ ആക്റ്റിൽ അടങ്ങിയിട്ടുള്ള യാതൊന്നും തന്നെ കേന്ദ്ര സർക്കാരിന്റെ ഉടമസ്ഥതയിലോ നിയന്ത്രണത്തിലോ ഉള്ള ഏതെങ്കിലും സ്ഥാപനത്തിലോ സംരംഭത്തിലോ അഥവാ അതിനുവേണ്ടിയോ നേരിട്ടോ കോൺട്രാക്റ്റർ മുഖേനയോ ജോലിക്കാക്കപ്പെട്ടിട്ടുള്ള ഏതെങ്കിലും ആൾക്ക് ബാധകമാകുന്നതല്ല."

## ഉദ്ദേശ കാരണങ്ങളുടെ വിവരണം

യാതൊരു ചുമട്ടുതൊഴിലാളിയോടും ഒരു സമയത്തു എഴുപത്തിരണ്ടു കിലോഗ്രാമിൽ കൂടുതൽ തൂക്കമുള്ള ഏതെങ്കിലും സാധനമോ അല്ലെങ്കിൽ സാധനങ്ങളോ തലച്ചുമടായോ ശരീരംകൊണ്ടോ ചുമന്നുകൊണ്ടുപോകാൻ ആവശ്യപ്പെടരുതെന്ന് 1978-ലെ കേരള ചുമട്ടുതൊഴിലാളി ആക്റ്റ് (1980-ലെ 20) 7-ാം വകുപ്പ് (1)-ാം ഉപവകുപ്പ് വ്യവസ്ഥ ചെയ്യുന്നു. എന്നാൽ സംസ്ഥാനത്തിനകത്തും പുറത്തുമുള്ള പാക്കിംഗ് കേന്ദ്രങ്ങളിലെ മിക്കവാറും എല്ലാ ചാക്കുസഞ്ചികളിലേയും സാധനങ്ങളുടെ ഭാരവും ഇപ്പോൾ ഒരു സഞ്ചിക്കു നൂറു കിലോഗ്രാമായി തിട്ടപ്പെടുത്തിയിട്ടുണ്ട്. അതിനാൽ ആക്റ്റിലെ 7-ാം വകുപ്പ് (1)-ാം ഉപവകുപ്പ് വിട്ടുകളയുന്നത് ആവശ്യമാണെന്ന് കരുതപ്പെട്ടു.

2. ഇൻഡ്യാ ഗവൺമെന്റിന്റെ ഉടമസ്ഥതയിലോ നിയന്ത്രണത്തിലോ ഉള്ള ഏതെങ്കിലും സ്ഥാപനത്തിനോ സംരംഭത്തിനോ ആക്റ്റിലെ വ്യവസ്ഥകൾ ബാധകമാക്കുകയില്ലെന്നും ഈ ആവശ്യത്തിനായി സംസ്ഥാന സർക്കാർ അനുയോജ്യമായ ഒരു ഭേദഗതി നിയമം കൊണ്ടുവരുന്നതാണെന്നുമുള്ള വ്യവസ്ഥയിൻമേലാണ് 1977-ലെ കേരള ചുമട്ടുതൊഴിലാളി ബില്ലിന് പ്രസിഡന്റിന്റെ അനുമതി ലഭിച്ചത്. അതിനാൽ ആ ആവശ്യത്തിനായി ഒരു പുതിയ വകുപ്പ് ആക്റ്റിൽ ചേർക്കുന്നതിന് ഉദ്ദേശിക്കുന്നു.

3. മുകളിൽ പ്രസ്താവിച്ച ആവശ്യങ്ങൾക്കുവേണ്ടി ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുദ്ദേശിച്ചുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ബില്ല് നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്യുന്നതായാൽ സംസ്ഥാന സഞ്ചിത നിധിയിൽ നിന്നു യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. ശിവദാസൻ

(ശരിത്തർജ്ജമ)

എ. പി. പെരുമാൾ,
അഡിഷണൽ സെക്രട്ടറി,
നിയമവകുപ്പ്.

Kerala Gazette No. 29 dated 17th July 1984.
PART II

# കേരള നിയമസഭ, സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ. 6766/എൽഎ4/84. തിരുവനന്തപുരം, 1984 ജൂൺ 18.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 59-ം ചട്ടപ്രകാരം 1984-ലെ ഇടവക അവകാശങ്ങൾ വിലയ്ക്കെടുക്കൽ (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

കെ. പി. പത്മനാഭൻ,
നിയമസഭാ സെക്രട്ടറി.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 120

# 1984-ലെ ഇടവക അവകാശങ്ങൾ വിലയ്ക്കെടുക്കൽ (ഭേദഗതി) ബിൽ

1955-ലെ ഇടവക അവകാശങ്ങൾ വിലയ്ക്കെടുക്കൽ ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1955-ലെ ഇടവക അവകാശങ്ങൾ വിലയ്ക്കെടുക്കൽ ആക്റ്റ് ഇതിനുശേഷം കാണുന്ന ആവശ്യത്തിനുവേണ്ടി ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിഅഞ്ചാം സംവത്സരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു.—

1. ചുരുക്കപ്പേരും ആരംഭവും.—(1) ഈ ആക്റ്റിന് 1984-ലെ ഇടവക അവകാശങ്ങൾ വിലയ്ക്കെടുക്കൽ (ഭേദഗതി) ആക്റ്റ് എന്ന് പേർ പറയാം.

(2) ഇത് ഉടൻതന്നെ പ്രാബല്യത്തിൽ വരുന്നതാണ്.

2. 6-ാം വകുപ്പിന്റെ ഭേദഗതി.—1955-ലെ ഇടവക അവകാശങ്ങൾ വിലയ്ക്കെടുക്കൽ ആക്റ്റ് (1955-ലെ XXVII) 6-ാം വകുപ്പിൽ,—

(i) (2)-ാം ഉപവകുപ്പിലെ (എ) എന്ന ഖണ്ഡത്തിൽ, ''വർഷത്തേയ്ക്ക് നാലുശതമാനം നിരക്കിൽ'' എന്ന് വാക്കുകൾക്ക് പകരം, ''ട്രഷറി സേവിംഗ്സ് ബാങ്കിൽ അഞ്ചു വർഷത്തിൽ കുറയാതെയുള്ള കാലത്തേയ്ക്കുള്ള സ്ഥിര നിക്ഷേപങ്ങൾക്ക് അതതു സമയം ബാധകമാകുന്ന പലിശ നിരക്കിൽ'', എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

(ii) (3)-ാം ഉപവകുപ്പിലെ (എ) എന്ന ഖണ്ഡത്തിൽ, ''വർഷത്തേക്ക് നാലു ശതമാനം നിരക്കിൽ'' എന്ന വാക്കുകൾക്ക് പകരം, ''ട്രഷറി സേവിംഗ്സ് ബാങ്കിൽ അഞ്ചു വർഷത്തിൽ കുറയാതെയുള്ള കാലത്തേക്കുള്ള സ്ഥിര നിക്ഷേപങ്ങൾക്ക്, അതതു സമയം ബാധകമാകുന്ന പലിശ നിരക്കിൽ'', എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(iii) (4)-ാം ഉപവകുപ്പിലെ (എ) എന്ന ഖണ്ഡത്തിൽ, രണ്ടാമത്തെ വാചകത്തിൽ, ''വർഷത്തേയ്ക്ക് നാലു ശതമാനം നിരക്കിൽ'' എന്ന വാക്കുകൾക്ക് പകരം, ''ട്രഷറി സേവിംഗ്സ് ബാങ്കിൽ അഞ്ചു വർഷത്തിൽ കുറയാതെയുള്ള കാലത്തേയ്ക്കുള്ള സ്ഥിര നിക്ഷേപങ്ങൾക്ക് അതതുസമയം ബാധകമാകുന്ന പലിശ നിരക്കിൽ'', എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

1955-ലെ ഇടവക അവകാശങ്ങൾ വിലയ്ക്കെടുക്കൽ ആക്റ്റ് 6-ാം വകുപ്പു പ്രകാരം, കിളിമാനൂർ, പൂഞ്ഞാർ, വഞ്ഞിപ്പുഴ എന്നീ ഇടവകകളുടെ ഭരണത്തിൻ കീഴിലുണ്ടായിരുന്ന പ്രസ്തുത വകുപ്പിൽ പറഞ്ഞിട്ടുള്ള ദേവസ്വങ്ങൾക്കുവേണ്ടി, ആ ദേവസ്വങ്ങളുടെ പരിപാലനത്തിനും നടത്തിപ്പിനുമായി വർഷത്തേയ്ക്ക് നാലു ശതമാനം നിരക്കിൽ പലിശ നൽകുന്നതിനുള്ള ബാദ്ധ്യതയോടുകൂടി, 2,43,866.56 രൂപ സർക്കാർ ട്രസ്റ്റി എന്ന നിലയ്ക്ക് കൈവശം വയ്ക്കേണ്ടതാണ്. ദേവസ്വങ്ങളുടെ പരിപാലനത്തിന്റെയും നടത്തിപ്പിന്റെയും ചെലവ് വർദ്ധിച്ചതിനാൽ, പ്രസ്തുത ദേവസ്വങ്ങൾക്ക് അവർക്ക് കിട്ടേണ്ട പലിശയിൽ നിന്നും ദൈനംദിന ചെലവുകൾ നടത്തുന്നതിന് പ്രയാസം അനുഭവപ്പെടുന്നു. അതുകൊണ്ട് ദേവസ്വങ്ങൾക്കുവേണ്ടി സർക്കാർ ട്രസ്റ്റി എന്ന നിലയ്ക്ക് കൈവശംവച്ചിട്ടുള്ള തുകയിൻമേൽ നൽകേണ്ടതായ പലിശ നാലു ശതമാനത്തിൽ നിന്ന് അഞ്ചുവർഷമോ അതിൽ കൂടുതലോ കാലത്തേയ്ക്ക് ട്രഷറി സേവിംഗ്സ് ബാങ്കിലെ നിക്ഷേപങ്ങൾക്കുള്ള പലിശ നിരക്കായി വർദ്ധിപ്പിക്കുന്നതിന് ഉദ്ദേശിക്കുന്നു.

2. മേല്പറഞ്ഞ ലക്ഷ്യം നേടുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

കിളിമാനൂർ, പൂഞ്ഞാർ, വഞ്ഞിപ്പുഴ എന്നീ ഇടവകകളിലുള്ള ദേവസ്വങ്ങൾക്കുവേണ്ടി സർക്കാർ കൈവശം വച്ചിട്ടുള്ള 2,43,866.56 രൂപയ്ക്ക് ട്രഷറി സേവിംഗ്സ് ബാങ്കിൽ അഞ്ചോ അതിൽ കൂടുതലോ വർഷത്തേയ്ക്കുള്ള സ്ഥിര നിക്ഷേപങ്ങൾക്ക് അതതുസമയം ബാധകമാകുന്ന പലിശനിരക്കിൽ പലിശകൊടുക്കുന്നതിന് വ്യവസ്ഥചെയ്യാൻ ബില്ലിലെ രണ്ടാം ഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു. ആക്റ്റിൽ ഇപ്പോൾ വ്യവസ്ഥ ചെയ്തിരിക്കുന്ന പലിശനിരക്ക് നാലുശതമാനമാണ്. ഇപ്പോൾ, അഞ്ചോ അതിൽ കൂടുതലോ വർഷത്തേയ്ക്കുള്ള ട്രഷറി സ്ഥിര നിക്ഷേപങ്ങൾക്കുള്ള പലിശനിരക്ക് പതിനൊന്ന് ശതമാനമാണ്. വർദ്ധിപ്പിച്ച പതിനൊന്ന് ശതമാനംനിരക്ക് മേല്പറഞ്ഞ തുകയ്ക്ക് ബാധകമാക്കിയാൽ സാമ്പത്തിക ബാദ്ധ്യത വർഷത്തേയ്ക്ക് 26,825 രൂപ ആയിത്തീരുന്നതും ഇപ്പോൾ നല്കുന്നതിന് ഉപരിയായി വർഷത്തേയ്ക്ക് 17,070 രൂപ അധിക ബാദ്ധ്യത ഉണ്ടാകുന്നതുമാണ്.

പി. ജെ. ജോസഫ്

(ശരിതർജ്ജമ)

എ. പി. പെരുമാൾ,
നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.